"ഭരണഭാഷ- മാതൃഭാഷ"






**കേരള സർക്കാർ**

**സംഗ്രഹം**

ഇലക്ട്രോണിക്സ് & വിവര സാങ്കേതിക വിദ്യ വകുപ്പ് - അക്ഷയ പദ്ധതിയിലെ 6 തസ്തികകളെ വിവിധ കാറ്റഗറികളിൽ ഉൾപ്പെടുത്തി ഉത്തരവ് പുറപ്പെടുവിക്കുന്നു.

**ഇലക്ട്രോണിക്സ് & വിവര സാങ്കേതിക വിദ്യാ (സി) വകുപ്പ്**

സ.ഉ.(കൈ) നം.30/2023/ITD തീയതി,തിരുവനന്തപുരം, 19-08-2023

പരാമർശം:-

1. 20/02/2020 തീയതിയിലെ സ.ഉ(സാധാ) നം.25/2020/വിസവ നമ്പർ സർക്കാർ ഉത്തരവ്
2. 11/02/2021 തീയതിയിലെ സ.ഉ(അച്ചടി) നം.29/2021/ധന നമ്പർ സർക്കാർ ഉത്തരവ്
3. അക്ഷയ ഡയറക്ടറുടെ 21/02/2022 ലെ എകെഎസ് 352/2021-പിഎ(എഎസ്പിഒ)/115 നം കത്ത് .

**ഉത്തരവ്**

കേരള സർക്കാറിന്റെ കീഴിലുള്ള വിവിധ സ്ഥാപനങ്ങളിൽ കോൺട്രാക്ട് വ്യവസ്ഥയിൽ നിയമനം നൽകുപ്പെടുന്ന വിവിധ തസ്തികകളെ കാററഗറി തിരിച്ച് ഉത്തരവ് പുറപ്പെടുവിക്കാറുണ്ട് അത്തരത്തിൽ വിവിധ കാറ്റഗറികളിൽ ഉൽപ്പെടുത്തിയിട്ടുള്ള തസ്തികകൾക്ക് വേതനം പുതുക്കുന്നതിനായി ധനകാര്യ വകുപ്പ് നിശ്ചിത ഇടവേളകളിൽ പൊതുവായി ഉത്തരവ് പുറപ്പെടുവിക്കാറുണ്ട്.

പരാമർശം (1) സർക്കാർ ഉത്തരവ് പ്രകാരം അക്ഷയ പദ്ധതിയിലെ മാനേജർ (സർവ്വീസ് ഡെലിവറി), മാനേജർ (കണ്ടന്റ് ഡെവലപ്പ്മെന്റ്), അക്ഷയ കോർഡിനേറ്റർ എന്നീ തസ്തികകളെ വിവിധ കാറ്റഗറികളിൽ ഉൾപ്പെടുത്തുകയും ദിവസ വേതന/കരാർ ജീവനക്കാരുടെ വേതനം പുതുക്കി നിർണ്ണയിച്ചുകൊണ്ടുള്ള പരാമർശം (2) സർക്കാർ ഉത്തരവ് പ്രകാരം പ്രസ്തുത തസ്തികയിലുള്ളവർക്ക് ആനുപാതികമായ വേതനവർദ്ധനവ് അനുവദിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ അക്ഷയ പദ്ധതിയിലെ ബാക്കിയുള്ള തസ്തികകൾക്ക് ശമ്പള വർദ്ധനവ് ലഭിക്കുന്നില്ലെന്നും ആയതിനാൽ, പരാമർശം (2) സർക്കാർ ഉത്തരവ് പ്രകാരം, അക്ഷയ പദ്ധതിയിലെ മറ്റു തസ്തികകളും വിവിധ കാറ്റഗറികളിൽ ഉൾപ്പെടുത്തി വേതന വർദ്ധനവ് അനുവദിക്കണമെന്നും പരാമർശം (3) കത്ത് പ്രകാരം അക്ഷയ ഡയറക്ടർ അഭ്യർത്ഥിക്കുകയുണ്ടായി.

2.സർക്കാർ ഇക്കാര്യം വിശദമായി പരിശോധിച്ചതിന്റെ അടിസ്ഥാനത്തിൽ അക്ഷയ പദ്ധതിയുടെ പ്രാധാന്യം കണക്കിലെടുത്ത് പദ്ധതിയുടെ കീഴിലെ വിവിധ തസ്തികകളെ വിദ്യാഭ്യാസ യോഗ്യത, ജോലിയുടെ സ്വഭാവം, ഉത്തരവാദിത്തം, നിലവിൽ ലഭിക്കുന്ന വേതനം എന്നിവ കണക്കിലെടുത്ത് താഴെ പറയും പ്രകാരം വിവിധ കാറ്റഗറികളിൽ ഉൾപ്പെടുത്തി പരാമർശം (2) സർക്കാർ ഉത്തരവ് പ്രകാരമുള്ള വേതന വർദ്ധനവ് ചുവടെ ചേർത്തിരിക്കുന്ന വ്യവസ്ഥകൾക്ക് വിധേയമായി അനുവദിച്ച് ഉത്തരവ്

പുറപ്പെടുവിക്കുന്നു.

| ക്രമ നമ്പർ | തസ്തികയുടെ പേര് | നിലവിലെ വേതനം | കാറ്റഗറി |
|---|---|---|---|
| 1. | അസിസ്റ്റന്റ് പ്രോജക്ട് കോർഡിനേറ്റർ (ടെക്നിക്കൽ) | 29700 | കാറ്റഗറി VIII പരമാവധി പ്രതിമാസ കരാർ വേതനം 30,995/- രൂപ |
| 2. | അസിസ്റ്റന്റ് പ്രോജക്ട് കോർഡിനേറ്റർ (ജനറൽ) | 29700 | കാറ്റഗറി VIII പരമാവധി പ്രതിമാസ കരാർ വേതനം 30,995/- രൂപ |
| 3. | കാമ്പയിൻ എക്സിക്യൂട്ടീവ് | 24300 | കാറ്റഗറി VII പരമാവധി പ്രതിമാസ കരാർ വേതനം 29,535/-രൂപ |
| 4. | പ്രോജക്ട് അസിസ്റ്റന്റ് | 24300 | കാറ്റഗറി VII പരമാവധി പ്രതിമാസ കരാർ വേതനം 29,535/-രൂപ |
| 5. | ബ്ലോക്ക് കോർഡിനേറ്റർ | 24300 | കാറ്റഗറി VII പരമാവധി പ്രതിമാസ കരാർ വേതനം 29,535/-രൂപ |
| 6. | ഡാറ്റ എൻട്രി ഓപ്പറേറ്റർ | 19950 | കാറ്റഗറി III പരമാവധി പ്രതിമാസ കരാർ വേതനം 21,175/- രൂപ |

1.വേതന വർദ്ധനവിന് ഉത്തരവ് പുറപ്പെടുവിക്കുന്ന തീയതി മുതൽ മാത്രമേ പ്രാബല്യം ഉണ്ടായിരിക്കുകയുള്ളൂ.

2. കരാർ/ദിവസ വേതന നിയമനങ്ങളുമായി ബന്ധപ്പെട്ട് ധനവകുപ്പ് പുറപ്പെടുവിച്ചിട്ടുള്ള ഉത്തരവുകളിലെ നിബന്ധനകൾ പൂർണ്ണമായും പാലിച്ച് നടത്തിയിട്ടുള്ള നിയമനങ്ങൾക്ക് മാത്രമേ ഈ വേതന വർദ്ധനവിന് അർഹത ഉണ്ടായിരിക്കുകയുള്ളൂ.

3. താൽകാലിക നിയമനങ്ങളുമായി ബന്ധപ്പെട്ട് ധനവകുപ്പ് പുറപ്പെടുവിച്ചിട്ടുള്ള ഉത്തരവുകളിലെ നിബന്ധനകൾ പൂർണ്ണമായും പാലിച്ച് മാത്രമേ അക്ഷയ പ്രോജക്ടിൽ ഇനി മുതൽ താൽകാലിക നിയമനങ്ങൾ നടത്താൻ പാടുള്ളൂ.

4. കരാർ അടിസ്ഥാനത്തിലുള്ള നിയമനങ്ങൾക്ക് വ്യക്തമായ കരാർ ഉണ്ടായിരിക്കേണ്ടതാണ്.

5. പുതുക്കിയ വേതനം അനുവദിക്കുന്നതിന് നടപ്പ് സാമ്പത്തിക വർഷം മതിയായ ബഡ്ജറ്റ് പ്രൊവിഷൻ ഉറപ്പ് വരുത്തേണ്ടതാണ്.

6. കരാർ പുതുക്കുന്നതിന് performance appraisal നിർബന്ധമാണ്. കരാർ പുതുക്കുന്ന സന്ദർഭങ്ങളിൽ കുറഞ്ഞത് ഒന്നോ രണ്ടോ ദിവസത്തെ ഇടവേള നിർബന്ധമായും നൽകേണ്ടതാണ്.

(ഗവർണറുടെ ഉത്തരവിൻ പ്രകാരം)
രാജേഷ് കുമാർ എം
അഡിഷണൽ സെക്രട്ടറി

പകർപ്പ്

ഡയറക്ടർ, കേരള സംസ്ഥാന ഐ.ടി മിഷൻ & അക്ഷയ, തിരുവനന്തപുരം.
ധനകാര്യ വകുപ്പ് (EXP-B3/8/2023-FIN dtd 12/05/2023 പ്രകാരം)
പ്രിൻസിപ്പൽ അക്കൗണ്ടന്റ് ജനറൽ (ആഡിറ്റ്), കേരളം, തിരുവനന്തപുരം.
അക്കൗണ്ടന്റ് ജനറൽ (എ &ഇ), കേരളം, തിരുവനന്തപുരം.
സ്റ്റോക്ക് ഫയൽ/ഓഫീസ് കോപ്പി

ഉത്തരവിൻ പ്രകാരം

സെക്ഷൻ ഓഫീസർ